# വികസനപ്രക്രിയയും പ്രചരണമാധ്യമങ്ങളും

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

ജനങ്ങൾക്ക് സമഗ്രമായ പുരോഗതി വരുത്തുന്നതിന് ആവശ്യമായ വികസന പ്രക്രിയ ലക്ഷ്യബോധത്തോടും നിർദ്ദിഷ്ടമായ പദ്ധതികളെ ആസ്പദമാക്കിയും ഇവിടെ ആരംഭിച്ചത് സ്വാതന്ത്ര്യസമ്പാദനത്തിനുശേഷമാണ്. രാജ്യത്തിന്റെ സർവതോമുഖമായ പുരോഗതിക്ക് ആവശ്യമായ എല്ലാ ഘടകങ്ങളേയും കണക്കിലെടുത്ത് ലക്ഷ്യബോധത്തോടെ നടപടികൾ സ്വീകരിക്കുകയെന്നതുമാത്രമാണ് അംഗീകരിക്കാവുന്ന നയം. എന്നാൽ ഈ നയപരിപാടികളെക്കുറിച്ച് അവ പ്രാവർത്തികമാക്കുവാൻ ബാദ്ധ്യതയുള്ളവർ മാത്രം ബോധവാന്മാരായാൽ പോരാ. ജനജീവിതത്തിൽ ഓരോ പദ്ധതിക്കുമുള്ള പ്രസക്തിയെപ്പററി പൊതുജനങ്ങൾതന്നെ ബോധവാന്മാരായിത്തീരണം. ഇതിന് പ്രത്യേകമായ പ്രയത്നം കൂടാതെ സാധിക്കുന്നതല്ല. നൂററാണ്ടുകളായി നിരാശയിലും ആത്മവിശ്വാസമില്ലായ്മയിലും മുഴുകിക്കഴിയാനിടവന്ന ഒരു ജനതയെ ഉണർത്തി കർത്തവ്യനിരതരാക്കുന്നതിന് കഴിയാതിരുന്നാൽ വികസന പ്രക്രിയയ്ക്ക് ഇവിടെ വലിയ നേട്ടങ്ങൾ സമ്പാദിക്കുവാൻ കഴിയുകയില്ല. ഇതിന് ലഭ്യമായിട്ടുള്ള എല്ലാ ബഹുജനമാദ്ധ്യമങ്ങളും വേണ്ട തോതിൽ പ്രയോജനപ്പെടേണ്ടതും, പെടുത്തേണ്ടതുമാണ്. അവികസിതവും അല്പവികസിതവുമായ എല്ലാ രാജ്യങ്ങളിലും പുരോഗതിയിലേയ്ക്കുള്ള പാത പണിതീർക്കുവാൻ ഈ പരിശ്രമം കൂടാതെ കഴിയുന്നതുമല്ല. അജ്ഞതയിലും അന്ധവിശ്വാസത്തിലും കഴിയുന്നതിന് നിർബന്ധിതരായിത്തീർന്നതിനാൽ, പുതിയ ആശയങ്ങളും അറിവുകളും അംഗീകരിക്കുവാൻ ഈ രാജ്യങ്ങളിലെ സാധാരണക്കാർക്ക് സാധിക്കുന്നതല്ല.

ബഹുജനമാദ്ധ്യമങ്ങളുടെ കഴിവുകൾ ശാസ്ത്രീയവും സാങ്കേതികവുമായ പുരോഗതികൊണ്ട് പതിന്മടങ്ങ് വർദ്ധിച്ചിട്ടുണ്ട്. വിവിധ തലങ്ങളിൽ വ്യക്തികളെ സ്വാധീനിക്കുവാനും അവരുടെ ആശാഭിലാഷങ്ങളെ കാലികപരിതസ്ഥിതികളുമായി സമന്വയിപ്പിച്ച് രൂപീകരിക്കാനും ഈ മാദ്ധ്യമങ്ങളുടെ സേവനം സ്വീകരിക്കേണ്ടിയിരിക്കുന്നു. ബൃഹത്തായ ഈ ധീരസാഹസിക പ്രവർത്തനത്തിൽ എല്ലാവരും പങ്കാളികളാണ്.

ബഹുജനമാദ്ധ്യമങ്ങളെന്നു പറയുമ്പോൾ, പത്രങ്ങളും ആനുകാലിക പ്രസിദ്ധീകരണങ്ങളും റേഡിയോയും, ടെലിവിഷനും, ചലച്ചിത്രവും, പുസ്തകങ്ങളും മററുമാണ് മുഖ്യമായി പരാമർശിക്കപ്പെടേണ്ടത്. ജനങ്ങളുടെ ചിന്തയേയും അതിലൂടെ പ്രവർത്തനങ്ങളേയും അവ സ്വാധീനിക്കുന്നു. ആശയപ്രസരണമാണ് അവയുടെ മുഖ്യമായ ലക്ഷ്യം.

നമ്മെ സംബന്ധിച്ചിടത്തോളം പ്രസക്തിയുള്ള പ്രധാനപ്പെട്ട മൂന്നു മാദ്ധ്യമങ്ങളെക്കുറിച്ച് മാത്രമേ ഇവിടെ പ്രതിപാദിക്കുന്നുള്ളു. ഇവയുടെ കഴിവുകളും സാദ്ധ്യതകളും പൂർണ്ണമായ തോതിൽ പ്രയോജനപ്പെടുത്തിയാൽ ഇവിടെ ആശയപ്രചാരണത്തിന് ആവശ്യമായ സാഹചര്യം സംസിദ്ധമാകുമെന്ന കാര്യത്തിൽ സംശയമില്ല. ഏതെങ്കിലും അറിവ് സ്വന്തം ജീവിതത്തിൽ പ്രസക്തിയും പ്രാധാന്യവും ഉള്ളതാണ് എന്ന വിശ്വാസം വന്നാൽമാത്രമേ, അതു് സ്വയം സ്വീകരിച്ച് പ്രയോജനപ്പെടുത്തുവാൻ ഒരാൾ സന്നദ്ധനാകുകയുള്ളു. പ്രസക്തിയും പ്രാധാന്യവും വിശദീകരിച്ച് ബോദ്ധ്യപ്പെടുത്തുവാനുള്ള വഴിയാണ് ബഹുജനമാദ്ധ്യമങ്ങൾ ഒരുക്കുന്നതു്.

## പത്രങ്ങളും മററു പ്രസിദ്ധീകരണങ്ങളും

ഏററവും ഒടുവിൽ ലഭ്യമായിട്ടുള്ള ആധികാരികമായ കണക്കനുസരിച്ച് 1978-ൽ 15,814 പത്ര, മാസികകൾ എഴുപത്തിഅഞ്ച് ഭാഷകളിലായി ഭാരതത്തിൽ പ്രസിദ്ധപ്പെടുത്തിവന്നിരുന്നു. (ഈ കണക്കിൽ കമ്പോള റിപ്പോർട്ടുകൾ, സ്കൂൾ, കോളജ് മാസികകൾ ഉൾപ്പെടുന്നില്ല) ഒരു ദിവസം ഇവയുടെ 4,08,50,000 പ്രതികളാണ് അച്ചടിച്ചിരുന്നതു്. ആകെയുള്ള ഈ പ്രസിദ്ധീകരണങ്ങളിൽ 992 എണ്ണം ദിനപ്പത്രങ്ങളാണ്. മററുള്ളവ ആനുകാലിക പ്രസിദ്ധീകരണങ്ങളും.

കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ ഉടമസ്ഥതയിൽ ആകെയുണ്ടായിരുന്ന പ്രസിദ്ധീകരണങ്ങളുടെ എണ്ണം 540 ആണ്. അവയ്ക്ക് ആകെയുണ്ടായിരുന്ന കോപ്പികളുടെ എണ്ണം 12,99,000 ആയിരുന്നെന്നാണ് കണക്ക്.

ഭാരതത്തിൽ ആകപ്പാടെ സാക്ഷരരായവരുടെ എണ്ണം ഏതാണ്ട് 24 കോടിയാണ്. പത്രമാസികകളുടെ വരിക്കാരായവരുടെ എണ്ണം ഏതാണ്ട് നാലു കോടിയുമാണല്ലോ. എങ്ങിനെയായാലും 24 കോടിയിൽ കൂടുതൽ ജനങ്ങൾക്ക് പത്രപാരായണ ശേഷിയില്ലെന്നുള്ള കാര്യം വിസ്മരിച്ചുകൂടാത്തതാണ്. ഒരു പ്രസിദ്ധീകരണം കുറഞ്ഞത് എട്ടുപേരെങ്കിലും പ്രത്യക്ഷമായി പാരായണം ചെയ്യുന്നതിന് ശക്തരാണ്. അന്യർക്ക് അതിൽ നിന്നുള്ള പ്രയോജനം പരോക്ഷമായിട്ടുമാത്രമേ സിദ്ധിക്കുവാൻ സൗകര്യമുള്ളു.

ഭാഷയുടെ കാര്യത്തിൽ ഇത്രയധികം വൈവിധ്യം പ്രസിദ്ധീകരണങ്ങളിൽ കാണുന്ന രാജ്യം മററു ലോകത്തിലില്ല. 75 ഭാഷകളിൽ ഇവിടെ പ്രസിദ്ധീകരണങ്ങളുണ്ട്. ഇവയിൽ ഭാരതീയഭാഷകളും വിദേശഭാഷകളും ഉൾപ്പെടുന്നു.

ദിനപ്പത്രങ്ങൾ കാലികപ്രാധാന്യമുള്ള കാര്യങ്ങളെയും ആനുകാലികപ്രസിദ്ധീകരണങ്ങൾ കല, സാഹിത്യം, സംസ്കാരം സംബന്ധിച്ച വിഷയങ്ങളെയുമാണ് സ്വാഭാവികമായും കൂടുതൽ പ്രസിദ്ധീകരിക്കാറുള്ളതു്. വികസന പ്രവർത്തനങ്ങളും പദ്ധതികളും ഈ സംവിധാനത്തിൽ എത്രമാത്രം പ്രസക്തമായിത്തീരുന്നോ അത്രമാത്രമേ അവയിൽ സ്ഥാനംപിടിക്കാറുള്ളു. പലപ്പോഴും പൊതുജനതാൽപ്പര്യത്തെ പിടിച്ചെടുക്കുന്ന വിഷയങ്ങൾക്ക് പ്രാമാണ്യംകൊടുത്ത് പ്രസിദ്ധീകരണങ്ങളുടെ സുസ്ഥിരതയും പ്രചാരണവും ഉറപ്പുവ

(ശേഷം 6-ാം പേജിൽ)

## ചിന്താസൗരഭം

# പെയിൻറടിച്ച പാറക്കല്ലുകൾ

നഗരത്തിലെ പ്രധാന നിരത്തിൽ നിന്നു് വെട്ടിത്തിരിഞ്ഞുപോകുന്ന ഉപവീഥികളിലൊന്നിന്റെ വക്കത്തായി ഒരു പടുകൂററൻ കെട്ടിടം തലയുയർത്തിനിൽക്കുന്നു. വീട്ടുടമസ്ഥന്റെ സമ്പൽസമൃദ്ധിയെക്കാട്ടുന്ന വിലപ്പെട്ട ശിൽപ വിധാനങ്ങളോടു കൂടിയ ഒരു സ്വകാര്യഭവനം. കടന്നുപോകുന്ന യാത്രക്കാർ തെല്ലിട നോക്കിനിന്നു 'അത്ഭുതകരം' എന്നൊരഭിപ്രായപ്രകടനം ഉള്ളിലെങ്കിലും നടത്താതെ മുന്നോട്ടു നീങ്ങുകയില്ല. ഏററവും ആകർഷകമായ ഒരുകാഴ്ച ആ വീട്ടുവളപ്പിന്റെ പുറംമതിലായി റോഡരുകിൽ കെട്ടിയുയർത്തിയിരിക്കുന്ന കരിങ്കൽഭിത്തിയാണ്. ഒരേവലിപ്പത്തിൽ തല്ലി മിനുസപ്പെടുത്തിയ കരിങ്കല്ലുകൾ. ഓരോ കല്ലിലും ഓരോനിറത്തിൽ വിലകൂടിയ പെയിൻറടിച്ചു മോടിപിടിപ്പിച്ചിരിക്കുന്നു. ഏറെക്കുറെ അരഫർലോങ്ങ് ദൂരത്തിൽ വർണ്ണശബളിമയുടെ ഒരു ഘോഷയാത്ര തന്നെ.

മനുഷ്യനു് വീട്ട് അനിവാര്യമായ ഒരു മൗലികാവശ്യമാണ്. തനിക്കും കുടുംബത്തിനും സൗകര്യപൂർവം കഴിഞ്ഞുകൂടാനുതകുന്ന ഒരു ഭവനം ഓരൊരുത്തരുടെയും ഒരു ചിരന്തനസ്വപ്നമത്രെ. പക്ഷേ കരിങ്കല്ലിൽ പെയിൻറടിച്ച കേമത്തം തെളിയിക്കുന്ന ആ വീട്ടുടമസ്ഥനു് സൗകര്യപ്രദമായ ഒരു പാർപ്പിടമുണ്ടാക്കുക മാത്രമാണോ ലക്ഷ്യം? നമുക്ക് അയാളുടെ ചിന്താവൃത്തിയെ ഒന്നപഗ്രഥിച്ചു നോക്കാം. ഒന്നാമതു് അയാൾ ഒരു കലാപ്രേമിയോ സൗന്ദര്യാരാധകനോ ഒക്കെയാണെന്നു സമ്മതിച്ചു കൊടുത്തു കൊള്ളുക. പടിഞ്ഞാറൻ രാജ്യങ്ങളിലെ ചില കോടീശ്വരന്മാർ ലക്ഷക്കണക്കായ ഡോളർ മുടക്കി അപൂർവമായ ചില പ്രാചീന കലാവസ്തുക്കൾ കൈവശപ്പെടുത്തുന്നതിലടങ്ങിയിരിക്കുന്ന മനോഭാവം തന്നെ അയാൾക്കും ചെറിയൊരളവിൽ ഉണ്ടായിക്കൂടെന്നില്ല. പക്ഷെ അതിനുമപ്പുറത്തു് അയാൾ ഒരു പ്രകടന സ്വഭാവി കൂടിയാണ്. സമൂഹത്തിൽ 99 ശതമാനത്തിനും കൈയെത്തിപ്പിടിക്കാനാവാത്ത ജീവിതസൗകര്യങ്ങൾ വാരിക്കൂട്ടി, അതു മററുള്ളവരുടെ മുമ്പിൽ പ്രദർശിപ്പിച്ച് അവരുടെഅസൂയയെഇക്കിളിപ്പെടുത്തി അങ്ങനെ സ്വയം ഊററം കൊള്ളുന്ന പ്രാകൃതമായ ഒരു തരം പ്രകടനപരത. വീട്ട്, വേഷം, ഭക്ഷണം എന്നിവയിലൊക്കെ ഈ പ്രകടനപരതയ്ക്കു മുൻതൂക്കം നൽകുന്നവരുണ്ട്. ഇത്തരം പ്രകടനപരത, താണ ഒരു സാംസ്കാരികനിലവാരത്തിന്റെ പരിണതഫലമാണെന്നുള്ളതിൽ സംശയിച്ചിട്ടു കാര്യമുണ്ടോ?

നാൽപത്തെട്ടു ശതമാനം ജനങ്ങൾ ദാരിദ്ര്യരേഖയ്ക്കുതാഴെ കഴിഞ്ഞുകൂടുന്ന ഒരു രാജ്യമാണു നമ്മുടേതു്. ദിവസം ഒരു നേരത്തെ ആഹാരത്തിനുപോലും വഴിയില്ലാത്ത ദരിദ്രനാരായണന്മാർ അസംഖ്യം. രമ്യഹർമ്മങ്ങളുടെതൊട്ടുപുറത്തു തന്നെ റോഡുപുറമ്പോക്കിൽ ചെററമാടങ്ങൾ. ഇത്തരമൊരു രാജ്യത്തു സുഖഭോഗങ്ങൾക്കു വേണ്ടി ചിലർ ധനം വാരിക്കോരി ചെലവഴിക്കുന്നതിന്റെ ധാർമ്മികതയെക്കുറിച്ചു നാം ചിന്തിക്കാറുണ്ടോ? ജീവിതത്തിൽ മനുഷ്യന്റെ ആവശ്യങ്ങളെ, അത്യാവശ്യം ആവശ്യം അനാവശ്യമെന്നു മൂന്നായിത്തിരിക്കാം. രോഗത്തിനു മരുന്നുവാങ്ങുക അത്യാവശ്യമാണെങ്കിൽ, കയ്യാലയ്ക്കു പെയിൻറടിക്കുക അനാവശ്യമാണ്. താജ്മഹൽ സന്ദർശിക്കുവാനെത്തിയ ടാഗോർ അതിന്റെ അപൂർവസൗന്ദര്യത്തെ പാടിപ്പുകഴ്ത്തിയപ്പോൾ, മഹാത്മജിയുടെ ചിന്ത മറെറാരുവഴിക്കാണ തിരിഞ്ഞതെന്നു കേട്ടിട്ടുണ്ട്. താജ്മഹലിന്റെനിർമ്മാണത്തിനുവേണ്ടി അഹോരാത്രം വിശ്രമമെന്യേ അടിമപ്പണിചെയ്യേണ്ടി വന്നവരെക്കുറിച്ചാണ് ഗാന്ധിജി ആദ്യം ചിന്തിച്ചുപോയതു്. മഹാത്മജി ഒരു സൗന്ദര്യവിരോധിയായിരുന്നുവെന്നല്ലഇതിന്റെയർത്ഥം. പ്രകടനപരമായ ബാഹ്യമോടിക്കപ്പുറം നിൽക്കുന്ന ചില മൂല്യങ്ങൾക്ക് അദ്ദേഹം കൂടുതൽ ഊന്നൽ നൽകിയെന്നേയുള്ളു. സുഖഭോഗങ്ങളെന്ന അനാവശ്യത്തിനു വേണ്ടി ചിലർ അതിരററ ധനം ചെലവഴിക്കുമ്പോൾ, അത്യാവശ്യങ്ങൾപോലും നിർവഹിക്കാൻ നിർവാഹമില്ലാത്ത ഹതഭാഗ്യർ തൊട്ടുപ്പുറത്തു തന്നെ നിൽക്കുന്നുവെന്നതു് എന്തൊരു ദയനീയമായ വൈരുധ്യമാണ്.

പാറക്കല്ലിൽ പെയിൻറടിക്കുന്നതു എന്റെ സ്വന്തം സമ്പാദ്യം കൊണ്ടാണന്നും, ഞാൻ ആരെയും ചൂഷണംചെയ്തല്ല സ്വത്തുണ്ടാക്കുന്നതെന്നും' ചിലർ ന്യായവാദം നടത്തിയേക്കാം. പക്ഷെ അത്തരം ന്യായവാദം സമൂഹത്തിന്റെ രോഗാതുരമായ മനസിൽ നിന്നാണ് പൊട്ടിപ്പുറപ്പെടുന്നതു്. സ്വകാര്യസ്വത്ത് വ്യക്തിക്ക് എങ്ങനെയും ധൂർത്തടിക്കാനുള്ളതല്ലെന്നു വ്യക്തി സ്വകാര്യസ്വത്തിന്റെ ട്രസ്റ്റി മാത്രമാണെന്നും മഹാത്മജി പറഞ്ഞതു് ഒരു വലിയ സാമൂഹ്യസത്യമാണ്. സ്വകാര്യസ്വത്തിന്റെ സാമൂഹ്യബാധ്യതയെക്കുറിച്ചുള്ള അവബോധം നമ്മുടെ സമൂഹത്തിൽ കൂടുതൽ സജീവമായിത്തീരേണ്ടിയിരിക്കുന്നു. ഒരു പരിധി കഴിഞ്ഞാൽ സുഖോപഭോഗം മ്ലേച്ഛതയായിത്തീരുന്നു എന്നുപറയാറുണ്ട്. പാറക്കല്ലിൽ പെയിൻറടിച്ചും മററും വങ്കത്തം കാട്ടുന്നവർ അത്തരം മ്ലേച്ഛതയിലേക്കു വഴുതിവീഴുകയാണ്. ലളിതജീവിതം, ഉയർന്നചിന്ത എന്നിവയാണ് മഹത്വത്തിന്റെ മാനദണ്ഡമായി പ്രാചീനഭാരതം കരുതിയതു്. നാം ഇന്നു് അതു് ലളിതചിന്ത, ഉയർന്ന ജീവിതനിലവാരം എന്നു തിരുത്തിക്കുറിച്ചിരിക്കുന്നു. ജീവിതലാളിത്യത്തിലന്തർഭവിക്കുന്ന സൗന്ദര്യംകണ്ടെത്താൻ ഒരിക്കൽക്കൂടി നമുക്കുകഴിയണം. അർദ്ധനഗ്നനായ ഫക്കീറിനെ മഹാത്മാവായെണ്ണുന്ന പാരമ്പര്യമാണു നമ്മുടേതു്. 'കുറുനരികൾക്കു മാളങ്ങളുണ്ട്, പറവകൾക്കു കൂടുകളുണ്ട്, മനുഷ്യപുത്രനു തലചായ്ക്കാൻ ഇടമില്ല' എന്ന ജഗദ്ഗുരുവിന്റെ വാക്കുകളുടെ ചൈതന്യം ഗ്രഹിക്കാൻ അവിടത്തെ അനുയായികളെന്നവകാശപ്പെടുന്നവരെങ്കിലും ശ്രമിക്കേണ്ടതല്ലേ?

**പ്രൊ. ജോസഫ്, അഞ്ചനാട്ട്**



# വികസനപ്രക്രിയയും പ്രചരണമാധ്യമങ്ങളും

3-ാം പേജിൽനിന്നുതുടർച്ച

രുത്തുന്നതിന് ശ്രമിക്കുകയും ചെയ്യുന്നുണ്ട്.

ബഹുജന മാദ്ധ്യമങ്ങളിൽ വളരെ പ്രാധാന്യവും പ്രാമുഖ്യവുമുള്ളവയാണ് പത്രങ്ങളെന്ന വസ്തുത എടുത്തുപറയേണ്ടതില്ല. പക്ഷെ, അവയിൽ പ്രസിദ്ധീകരിക്കേണ്ടതെന്തൊക്കെയെന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യം അവയുടെ ചുമതലക്കാർക്കു മാത്രമുള്ളതാണ്. ഇന്നത്തെ നിലയിൽ അവയുടെ അച്ചടിസ്ഥലത്തിൽ എത്രമാത്രം വികസനപദ്ധതികളെക്കുറിച്ചോ പ്രവർത്തനങ്ങളെക്കുറിച്ചോ നീക്കിവയ്ക്കുന്നുണ്ടെന്നു് വസ്തുനിഷ്ഠമായ പഠനങ്ങളൊന്നും നടന്നിട്ടുണ്ടെന്നു തോന്നുന്നില്ല. ക്ളിപ്തമായ ഏതെങ്കിലും നിർദ്ദേശങ്ങൾ അതിനായി വയ്ക്കുന്നതിനും കഴിയുന്നതല്ല. അപൂർവമായിട്ടെങ്കിലും വികസനപ്രക്രിയയുടെ രൂപഭാവങ്ങൾ വിശദമാക്കുന്ന വിവരണങ്ങൾ പത്രങ്ങളിൽ പ്രശംസനീയമായി പ്രത്യക്ഷപ്പെടാറുണ്ട്.

പരസ്യത്തിൽനിന്നു ലഭിക്കുന്ന ആദായം പത്രപ്രസിദ്ധീകരണത്തിൽ വളരെ പ്രാധാന്യമുള്ള ഒരു ഘടകമാണ്. ആകെയുള്ള ആദായത്തിൽ 25 മുതൽ 75 ശതമാനംവരെ പരസ്യത്തിൽനിന്നു പത്രങ്ങൾക്കു ലഭിക്കുന്നുണ്ടെന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നതു്. സർക്കാരിൽനിന്നും സ്വകാര്യ കേന്ദ്രങ്ങളിൽനിന്നും പരസ്യം അവ സ്വീകരിക്കുന്നു. ഇതു സംബന്ധിച്ച കണക്കുകൾ അധികാരികൾക്കു നൽകിയിട്ടുള്ള 389 ദിനപ്പത്രങ്ങളുടെ വസ്തുതകൾ പരിശോധിക്കുന്നതു് ഇതിന്റെ പൊതുവായ സ്വഭാവം അറിയുന്നതിനു സഹായിക്കുമെന്ന് തോന്നുന്നു. ഇവയിൽ വൻകിട പത്രങ്ങൾ 43, ഇടത്തരം പത്രങ്ങൾ 57, ചെറുകിടപത്രങ്ങൾ 289-എണ്ണംവരും. ചെറുകിട പത്രങ്ങളിൽ 74 എണ്ണത്തിന് അവയുടെ വരുമാനത്തിൽ 50-74 ശതമാനവും, 22 എണ്ണത്തിന് വരുമാനത്തിൽ 75 ശതമാനവും സർക്കാർ പരസ്യങ്ങളിൽനിന്നായിരുന്നു. നാല് ഇടത്തരം പത്രങ്ങൾക്ക് 50-75 ശതമാനം ആദായം ഇങ്ങനെയാണു സിദ്ധിച്ചിരുന്നതു്. സർക്കാർ പരസ്യങ്ങളിൽ വികസനപദ്ധതികളെ സംബന്ധിച്ചവ എത്രമാത്രം ഉണ്ടായിരുന്നെന്നറിവില്ല.

വാർത്തകളുടെ രൂപത്തിലും ലേഖനങ്ങളായും സചിത്ര വിവരണങ്ങളായും ആണ് വികസനപ്രവർത്തനങ്ങളെക്കുറിച്ച് പ്രസിദ്ധീകരണങ്ങളിൽ പ്രതിപാദിക്കാറുള്ളതു്. പത്രപാരായണ കുതുകികളുടെ ശ്രദ്ധ പിടിച്ചെടുക്കാനുതകുന്ന പ്രതിപാദന രീതി ഒഴിച്ചുകൂടാത്തതാണ്. ലളിതവും ആകർഷകവുമായ ഭാഷയും പ്രയാസം കൂടാതെ കേന്ദ്രവസ്തുതകളിൽ ശ്രദ്ധ ആകർഷിക്കുന്ന വിധത്തിലുള്ള അവതരണവും പത്രമാസികകളിലെ പ്രതിപാദനത്തിന്റെ പ്രത്യേകതകളായിരുന്നേ മതിയാവൂ.

മററു പ്രദേശങ്ങളെ അപേക്ഷിച്ചു പത്രപ്രവർത്തനത്തിൽ കൂടുതൽ വൈദഗ്ധ്യം ആർജിച്ചിട്ടുള്ള കേരളത്തിൽ, 1978 ൽ പത്രങ്ങളും മററു പ്രസിദ്ധീകരണങ്ങളുമായി 797 എണ്ണമുണ്ടായിരുന്നു. ഇവയിൽ 99 എണ്ണം ദിനപ്പത്രങ്ങളും മററുള്ളവ ആനുകാലിക പ്രസിദ്ധീകരണങ്ങളുമായിരുന്നു. ഇവയിൽ 94 എണ്ണം മലയാളത്തിലും മററുള്ളവ ഇംഗ്ളീഷ്, തമിഴ് എന്നീ ഭാഷകളിലുമാണ്.

ഭാരതത്തിന്റെ മററു മേഖലകളിൽ കാണുന്നതിൽ നിന്നു ഭിന്നമായ ഒരു സവിശേഷത കേരളത്തിൽ പറയാനുണ്ട്. പ്രസിദ്ധീകരണങ്ങളിൽ ഭൂരിഭാഗവും ഒരു ലക്ഷത്തിൽ കുറഞ്ഞ ജനസംഖ്യയുള്ള കേന്ദ്രങ്ങളിൽനിന്നാണ് പുറപ്പെടുന്നതു്. ചെറുകിട പട്ടണങ്ങളിൽനിന്നുള്ള ഈ പ്രസിദ്ധീകരണങ്ങൾക്ക് ലഭ്യമായിട്ടുള്ള സെർക്കുലേഷൻ 16.90 ലക്ഷമായിരുന്നപ്പോൾ വൻ നഗരങ്ങളിൽനിന്നു- അതായതു് തിരുവനന്തപുരം, കോഴിക്കോട്, കൊച്ചി, കൊല്ലം എന്നിവിടങ്ങളിൽ, പ്രസിദ്ധപ്പെടുത്തിയവയുടെ സെർക്കുലേഷൻ 11.75 ലക്ഷവുമായിരുന്നു.

(തുടരും)

## പെൺബുദ്ധി

(5-ാം പേജിൽനിന്നും തുടർച്ച)

അതലിഞ്ഞലിഞ്ഞുപോവുകയാണുണ്ടായിരുന്നതു്.

പക്ഷെ...

എന്നും തന്റെ മുട്ടുകേട്ടാൽ പെട്ടെന്നുവാതിൽ തുറന്നുതരുന്ന അവൾ ഇന്നെന്തുകൊണ്ട് തുറക്കുന്നില്ലെന്നു് ഉസ്മാനു് എത്ര ചിന്തിച്ചിട്ടും ഒരെത്തുംപിടിയും കിട്ടിയില്ല.

അവൻ വാതിലിൽ തുടരെത്തുടരെമുട്ടി എന്തുചെയ്യണമെന്നറിയാതെ ചെകുത്താനും കടലിനു മിടക്ക് പെട്ട അവസ്ഥയിലായ ബീപാത്തുവിന്റെ 'പെൺബുദ്ധി' പെട്ടെന്നു സടകുടഞ്ഞെഴുന്നേററു. അശ്റഫിനെ ഉടനെ കട്ടിലിന്നടിയിൽ ഒളിപ്പിച്ചിരുത്തി. നമസ്ക്കാരപ്പായ കട്ടിലിന്റെ മുൻവശത്തേക്കൽപം ഇറക്കിയിട്ടു. '-കട്ടിലോടെ മറിക്കാൻ-' പ്രാർത്ഥിക്കുമ്പോൾ പെട്ടെന്നുമറിച്ച് പുറത്തിറങ്ങി രക്ഷപ്പെടാൻ അശ്റഫിനോട് പറഞ്ഞാണ് ബീപാത്തു നമസ്ക്കാരക്കുപ്പായവുമണിഞ്ഞ് വാതിൽ തുറന്നതു്!.

ഉസ്മാൻ സംശയത്തോടെ അകത്തുകടന്നു് നാലുപാടുംനോക്കി.

'-ഇതുവരെ കാത്തിരുന്നു് കാണാഞ്ഞപ്പോൾ പെട്ടെന്നു നമസ്ക്കാരം കഴിക്കാമെന്നുകരുതി കൈകെട്ടിയപ്പോഴേക്കുമാണ് നിങ്ങൾവന്നതു്... അതുകൊണ്ടാണ് വാതിൽ തുറക്കാൻ വൈകിയതെ'ന്നും പറഞ്ഞ് ബീപാത്തു കട്ടിലിൽകയറിയിരുന്നു് (6) 'ദസ്ബി'യെടുത്ത് (7) 'ദിക്റ്' ചൊല്ലാൻ തുടങ്ങി.

പതിവില്ലാത്ത ഈ ദിക്റ് ചൊല്ലൽ കണ്ടപ്പോൾ ഉസ്മാന്റെ സംശയം അൽപാൽപമായി ഇരട്ടിക്കാൻ തുടങ്ങി. പക്ഷെ, അതു പച്ചയായി പുറത്തുകാണിച്ച് ഒച്ചവെക്കാൻ അവനു ധൈര്യവുമില്ലായിരുന്നു.

ഉസ്മാന്റെ പരതലും സംശയഭാവവും കണ്ടപ്പോൾ ബീപാത്തു അത്ഭുതത്തോടെ ചോദിച്ചു;

'നിങ്ങൾ എന്താണ് നോക്കുന്നതു്? ആരെയാണ് പരതുന്നതു്?'

ഉടനെ അൽപം ധൈര്യംസംഭരിച്ച് ഉസ്മാൻചോദിച്ചു. 'ഇവിടെ ആരാണുണ്ടായിരുന്നതു്?'

ഇതു കേട്ടയുടനെ ബീപാത്തു ഒരു ഞെട്ടലഭിനയിച്ചുകൊണ്ട് രണ്ടുകൈയും മേലോട്ടുയർത്തി ദൈവത്തോടുപ്രാർത്ഥിച്ചു. '-(8) റഹ്മാനാ'യ രാജരക്ഷിതാവായ തമ്പുരാനേ! ഞാനെന്താണ് ഈ കേൾക്കുന്നതു്? ഈ മനുഷ്യൻ ഇന്നുവരെയില്ലാത്ത ഒരു പുരാതിയുമായിട്ടാണല്ലൊ കയറിവന്നിരിക്കുന്നതു്! (9) 'റബ്ബേ!' എന്റെ പക്കൽ സത്യമുണ്ടെങ്കിൽ, അഞ്ച് (10) 'ഒക്ത്' നമസ്ക്കരിച്ച്, ഒരന്യപുരുഷന്റെ മുഖത്തുപോലും നോക്കാതെ വീട്ടിൽ അടങ്ങിയൊതുങ്ങിക്കഴിയുന്ന എന്നെപ്പററി പുരിതി പറഞ്ഞ ഈ മനുഷ്യന്റെമേൽ എന്നെ കട്ടിലോടെ മറിക്ക് റബ്ബേ!'

ഭയവിഹ്വലനായി തന്റെ ഊഴവുംകാത്തുകൊണ്ടിരുന്ന അശ്റഫ് ബീപാത്തുവിന്റെ പ്രാർത്ഥനതീർന്നതും, കട്ടിൽപെട്ടെന്നുയർത്തി ഉസ്മാന്റെ മേൽമറിച്ച് പുറത്തുചാടി രക്ഷപ്പെട്ടതും ഒന്നിച്ചായിരുന്നു.

ഒരു ഞെട്ടലോടെ കട്ടിൽമാററി എഴുന്നേററുവരുമ്പോൾത്തന്നെ ഉസ്മാന്റെ സംശയങ്ങളൊക്കെ പമ്പകടന്നിരുന്നു.

'-ഉയർത്തിയ കൈതാഴ്ത്തുന്നതിനുമുമ്പ്, സങ്കടംപറഞ്ഞ വായ പൂട്ടുന്നതിനുമുമ്പ് തന്റെ ഭാര്യയുടെ പ്രാർത്ഥന (11) 'അല്ലാഹു' [illegible] (12) 'നെട്ടാന്തരം'

June 21/81

# വികസനപ്രക്രിയയും പ്രചരണമാധ്യമങ്ങളും

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

(കഴിഞ്ഞലക്കം തുടർച്ച)

ചലച്ചിത്രം ശക്തമായ ഒരു പ്രചാരണ മാധ്യമമാണെന്ന കാര്യം എടുത്തുപറയേണ്ടതില്ല. ശബ്ദവും ചിത്രവുമാണ് എഴുത്തിനേക്കാൾ എളുപ്പത്തിൽ ഹൃദയത്തിൽ ചെന്നെത്തുന്നത്. എഴുത്തിന്റെ സത്തശബ്ദത്തിലും ചിത്രത്തിലും ഉൾക്കൊള്ളുന്നുമുണ്ട്. എഴുത്ത് ആശയത്തെ ആവിഷ്കരിക്കുന്നതിനുള്ള കൃത്രിമമായ സാങ്കേതിക സംവിധാനവുമാണ്. കൃത്രിമമായ സാങ്കേതികസംവിധാനത്തിന്റെ താങ്ങില്ലാതെആശയത്തെപകർന്നുകൊടുക്കുന്ന ഏർപ്പാട് ആദികാലം മുതൽ മനുഷ്യർ സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്. മനുഷ്യനെ എന്നും സ്വാധീനിച്ച് പുതിയ ലോകത്തിലേക്ക് നയിക്കുന്നതിൽ വാണിക്ക് സംഭാഷണത്തിന് എന്നുംസാധിച്ചിരുന്നു. വാണിയും ചിത്രവും സമ്മേളിപ്പിച്ച് ആധുനികശാസ്ത്രം ഒരുക്കുന്ന സാങ്കേതിക കലയാണ് ചലച്ചിത്രം. അതുകൊണ്ടാണ് ചലച്ചിത്രം അതിശക്തമായ ഒരു പ്രചാരണമാധ്യമമായിവളർന്നിരിക്കുന്നത്. ഈ കരുത്ത് കണ്ടെത്തിക്കഴിഞ്ഞിട്ടും ഈ മാധ്യമത്തെ വിനോദത്തിനും ഒരതിർത്തിവരെ സാംസ്കാരികാശയവിനിമയത്തിനും വേണ്ടിയാണ് മുഖ്യമായി പ്രയോജനപ്പെടുത്തിയിട്ടുള്ളത്. ഇത് പ്രത്യേകിച്ച് ഇന്ത്യയിലെ അവസ്ഥയിൽ സത്യമാണ്.

ചലച്ചിത്രങ്ങളെ നമ്മുടെ സൗകര്യത്തിനുവേണ്ടി ഇവിടെ രണ്ടു വിഭാഗങ്ങളായി വീതിച്ചുനിർത്താം. 1. ഫീച്ചർ അഥവാ കഥാചിത്രങ്ങൾ. 2. ഡോക്കുമെന്ററികൾ ചിത്രീകരണങ്ങൾ. ഇതിൽ രണ്ടാമത്തെ വകുപ്പിൽപ്പെടുന്ന ചിത്രീകരണങ്ങളാണ് മുഖ്യമായും വികസന പ്രവർത്തനങ്ങളെയും വിജ്ഞാന പുരോഗതിയേയും മറ്റും വിശദമായി അവതരിപ്പിക്കാൻ സ്വീകരിക്കാറുള്ളത്. കഥാചിത്രങ്ങളിലും പരോക്ഷമായി ഈ കാര്യങ്ങൾ പ്രതിപാദിക്കാവുന്നതാണെന്ന വസ്തുത വിസ്മരിക്കുന്നില്ല. ചിലപ്പോൾ പ്രചാരണ പ്രക്രിയയിൽ അവയാകാം കൂടുതൽ പ്രയോജകീഭവിക്കുന്നതും. ജീവിതഗന്ധിയും ബന്ധിയുമായ വിധത്തിൽ വിജ്ഞാനത്തെ വ്യാഖ്യാനിച്ച് വിവരിക്കുമ്പോൾ കൂടുതൽ സ്വീകാര്യമായിത്തീരും.

ഹ്രസ്വചിത്രങ്ങളെന്ന വിപുലമായ വകുപ്പിൽപെടുന്ന ഡോക്കുമെന്ററികൾ മാത്രമേ ഇവിടെ ചി

(ശേഷം 6–ാം പേജിൽ)

# വികസനപ്രക്രിയയും പ്രചരണ മാധ്യമങ്ങളും

(3–ാം പേജിൽനിന്നും തുടർച്ച)

ന്താവിഷയമാകുന്നുള്ളു. ആധികാരികങ്ങളായ കണക്കുകളനുസരിച്ച് 1979ൽ ഇത്തരത്തിലുൽപാദിപ്പിക്കപ്പെട്ട ചിത്രങ്ങളുടെ എണ്ണം സെൻസർബോർഡ് അംഗീകരിച്ചവ 535ആയിരുന്നു. ഇതിൽ 398 എണ്ണം ഡോക്കുമെന്ററികളും 237 എണ്ണം ന്യൂസ് റിവ്യൂകളുമായിരുന്നു.

രാജ്യത്തു സംഭവിച്ചുകൊണ്ടിരിക്കുന്ന വികസനപ്രവർത്തനങ്ങളെക്കുറിച്ചും മാറ്റങ്ങളെപ്പറ്റിയും പ്രതിപാദിക്കുന്ന ചലച്ചിത്രങ്ങൾ നിർമ്മിക്കുന്നതിൽ ലാഭേച്ഛയെ ലാക്കാക്കി പ്രവർത്തിക്കുന്നവർക്ക് താൽപര്യം സ്വാഭാവികമായി ഉണ്ടാകുന്നതല്ല. അതിനാൽ മുഖ്യമായും ഈ പ്രവർത്തനം ലാഭം ലക്ഷ്യമാക്കാതെ പ്രവർത്തിക്കുന്ന സംഘടനകളും സ്ഥാപനങ്ങളും ഏറ്റെടുത്തേ പറ്റൂ. സർക്കാരിന്റെ പദ്ധതികളെ സംബന്ധിക്കുന്ന പ്രസക്തങ്ങളായ വസ്തുതകൾ ബഹുജനശ്രദ്ധയിൽ കൊണ്ടുവരുന്നതിന് ചലച്ചിത്രങ്ങൾ നിർമ്മിക്കുവാൻ കേന്ദ്രസർക്കാരിന്റെ ഫിലിം ഡിവിഷൻ 1948ൽ രൂപീകൃതമായി. അതിനുശേഷം ഇന്നേവരെയായി ആ വകുപ്പുകാർ തയ്യാറാക്കിയ ചിത്രങ്ങളാണ് മുഖ്യമാരും പദ്ധതിപ്രവർത്തനങ്ങളെയും മറ്റും കേന്ദ്രമാക്കി ഉണ്ടാക്കിയിട്ടുള്ളവയിൽ ഏറിയ എണ്ണവും. അവർ ചുമതലപ്പെടുത്തുന്ന സ്വകാര്യ സ്ഥാപനങ്ങളും വ്യക്തികളും ഇതിൽ വ്യാപൃതരാകുന്നുമുണ്ട്. കേന്ദ്ര സർക്കാരിനെപ്പോലെ സംസ്ഥാന സർക്കാരുകളും ഈ രംഗത്ത് കടന്നുവന്നിട്ടുണ്ട്. കേരളത്തെപ്പോലെ ചലച്ചിത്ര വികസന കോർപ്പറേഷൻ സംഘടിപ്പിച്ചിട്ടുള്ള മററ് ഏഴ് സംസ്ഥാനങ്ങളും ഇവയിൽപ്പെടും. വികസനപദ്ധതികളും മറ്റും വിപുലമായി നടപ്പാക്കിക്കൊണ്ടിരിക്കുന്ന വിവിധ സർക്കാർ വകുപ്പുകളുടെയും സംസ്ഥാന സർക്കാരുകളുടെയും അഭിപ്രായങ്ങളും ആവശ്യങ്ങളും സമാഹരിച്ച് ഒരു നിശ്ചിത പരിപാടിപ്രകാരമാണ് ഫിലിം ഡിവിഷൻ സംവിധാനം ചെയ്തു നിർമ്മിക്കേണ്ട ചിത്രങ്ങളെക്കുറിച്ച് തീരുമാനമെടുക്കാറുള്ളത്". 1973–74ലെ എസ്റ്റിമേററ് കമ്മിററിയുടെ റിപ്പോർട്ട പ്രകാരം (ഫി ഫ് ററി എ യ് ത് റിപ്പോർട്ട്) അന്ന് ആണ്ടിൽ ഇരുപത്തിയഞ്ചു ശതമാനം ചിത്രങ്ങളോളം സ്വകാര്യനിർമ്മാതാക്കളെ ഏൽപ്പിക്കുന്ന നയമായിരുന്നു. അത് ക്രമേണ അൻപതു ശതമാനത്തോളമാക്കാനും ലക്ഷ്യം വച്ചിരുന്നു. ഡോക്കുമെന്ററിചിത്ര നിർമ്മാണത്തെ പ്രോൽസാഹിപ്പിക്കുകയെന്നതായിരുന്നു ഇതിന്റെ അടിസ്ഥാനം. ലക്ഷ്യം ഇതായിരുന്നെങ്കിലും പ്രതീക്ഷിച്ച വിജയം നേടാൻ സാധിച്ചിട്ടുണ്ടോയെന്ന് സംശയമാണ്. ആധികാരികമായ കണക്കുകൾ പ്രകാരം 1976–77 ൽ 40 സ്വകാര്യനിർമ്മാതാക്കളുടെ ചിത്രങ്ങൾ സമ്പാദിക്കാൻ ഇടയായി. 1978–79 ൽ ഇത് 21 മാത്രമായിരുന്നു. സ്വകാര്യനിർമ്മാതാക്കളിൽ നിന്ന് വിലയ്ക്കെടുത്ത 1974–75–ൽ 12 ആയിരുന്നു. 1978–79–ൽ അത് ഏഴായി. ലക്ഷ്യം നേടാൻ സാധിച്ചതായി ഈ കണക്കുകൾ കാണിക്കുന്നില്ല.

ഭാരതത്തിലെ ജനങ്ങളിൽ എണ്പതുശതമാനത്തോളം ഗ്രാമങ്ങളിൽ പാർക്കുന്നവരാണ്. ജനങ്ങളിൽ 80 ശതമാനത്തോളം ദരിദ്രരേഖയ്ക്കു താഴെക്കഴിയുന്നു. വികസന പ്രക്രിയ വിജയിക്കണമെങ്കിൽ ഇവരെ മുഖ്യമായി കണക്കിലെടുക്കാതെ വയ്യ. വികസന പ്രവർത്തനങ്ങളിൽ ഇവർക്കുള്ള താൽപ്പര്യവും ഭാഗഭാഗിത്വവും ഉറപ്പുവരുത്താതെയും കഴിയുകയില്ല. അവരുടെ അഭ്യുദയത്തിനായി ആവിഷ്കരിച്ചിട്ടുള്ള പരിപാടികളെക്കുറിച്ച് ബോധവാന്മാരാക്കുകയാണ് ആദ്യത്തെ പടി. പദ്ധതിയുടെ നേട്ടങ്ങളുടെ ഉപഭോക്താക്കൾ അവരാണെന്ന ആത്മാർത്ഥമായ വിശ്വാസം അവരിൽ വരുത്തിയാൽ, പദ്ധതികളും പരിപാടികളും അവരുടെ ജീവിതത്തിൽ പ്രസക്തിയും പ്രാധാന്യവും ഉള്ളവയാണെന്ന് വിശ്വസിക്കും. ആ വിശ്വാസം അത്തരം പരിപാടികളിൽ അവരുടെ ഭാഗഭാഗിത്വം ഉറപ്പുവരുത്തുകയും ചെയ്യും.

ചലച്ചിത്രങ്ങൾ കൊണ്ട് ശരിയായ പ്രയോജനം വരുത്താൻ സാധിക്കണമെങ്കിൽ ചില കാര്യങ്ങൾ ശ്രദ്ധിക്കാതെ സാധിക്കുകയില്ല. ഏതൊക്കെ പദ്ധതികൾക്കാണ് ഊർജിതമായ പ്രചാരണം ആവശ്യമായിട്ടുള്ളതെന്ന് ആദ്യം തീരുമാനിക്കണം. അതിന് ആധികാരികങ്ങളായ സ്ഥിതിവിവരങ്ങൾ ശേഖരിച്ച്, നിശ്ചിതമായ വിഭാഗത്തെ ലക്ഷ്യം വച്ചുകൊണ്ടുള്ള ചിത്രങ്ങൾ നിർമ്മിക്കപ്പെടണം. ഇതിനു ശരിയായ പഠനങ്ങൾ ഒഴിച്ചുകൂടാവുന്നതല്ല. ജനപങ്കാളിത്തം യഥാർത്ഥരൂപത്തിൽ ഉള്ള പദ്ധതികളെക്കുറിച്ച് ചിത്രങ്ങളുണ്ടാകുമ്പോൾ, അത് അത്തരത്തിലുള്ള പങ്കാളിത്വത്തിന് അന്യരെ പ്രേരിപ്പിക്കും. ഇതിന് ചിത്രനിർമ്മാതാവ് ജനങ്ങളുടെ പ്രശ്നങ്ങൾ അറിയുന്ന ആളായിരുന്നാൽ മാത്രം പോരാ. അയാൾ അവരുടെ പങ്കാളിയും ആയിരിക്കണം. ഇത്രയുമായാൽ കാര്യം അവസാനിക്കുന്നില്ല. ചലച്ചിത്രം കാ

(ശേഷം 7–ാം പേജിൽ)

ത്തിലെ

ൽ

വേതനം നൽകണം. ഇങ്ങനെയൊക്കെയായാൽ 5 സെന്റ് കിടപ്പാടമെങ്കിലുമില്ലാത്ത ജീവിതമാർഗ്ഗമില്ലാത്ത ഒരൊററ ഭാരതീയനും കാണില്ല.

ഇതൊക്കെത്തന്നെ അഴിമതിയുടെ കറ പുരളാതെ, ആത്മാർത്ഥമായിത്തന്നെ നോക്കുകയും വേണം. വിപ്ളവകരമായ ഇത്തരം നീക്കങ്ങൾക്ക് ആദ്യമൊക്കെ കടുത്ത എതിർപ്പുകളുണ്ടാവും. എന്നാൽ, അല്ലം ഏകാധിപത്യച്ചുവയുള്ള ജനാധിപത്യത്തിലൂടെ ഇതു നടപ്പിലായാൽ അതൊരു വൻവിജയമായിരിക്കും. ആദ്യത്തെ 'ജനാധിപത്യ സോഷ്യലിസ'ത്തിന്റെ ഉദയമായിരിക്കും അത്.

രാജ്യത്തു സോഷ്യലിസം വരണമെങ്കിൽ അതിനു കമ്മ്യൂണിസ്റ്റ് പാർട്ടികൾ അധികാരത്തിൽ വരണമെന്നില്ല. രാജ്യത്തെ, സ്നേഹിക്കുന്ന ജനങ്ങളെ സ്നേഹിക്കുന്ന വ്യക്തികളും പ്രസ്ഥാനങ്ങളും, മതി. ലോകത്തുള്ള പല 'കമ്മ്യൂണിസ്റ്റ് സോഷ്യലിസങ്ങളും' പൂർണ്ണവിജയമല്ല. വ്യക്തിസ്വാതന്ത്ര്യത്തിലും, സ്വത്തുസ്വാതന്ത്ര്യത്തിലും മതസ്വാതന്ത്ര്യത്തിലും അധിഷ്ഠിതമായ ഒരു പുതിയ ജനാധിപത്യ സോഷ്യലിസമാണ് നമുക്ക് വേണ്ടത്. ഇങ്ങനെയുള്ള പുതിയ ഭരണക്രമത്തിൽ, നക്സലിസത്തിനോ, അങ്ങനെയൊരു ചിന്താഗതിക്കുതന്നെയോ സ്ഥാനമില്ല. ഉദ്യോഗസ്ഥതലങ്ങളിലെ അഴിമതിയും, കൊള്ളയും ശക്തമായിത്തന്നെ തടയണം. അതിന് നിയമങ്ങൾ കുറെക്കൂടി കർക്കശമാക്കുകയും, അതിനനുസരിച്ച് പ്രവർത്തിക്കാൻ അധികൃതരെ തയ്യാറാക്കുകയും വേണം. ഇതൊക്കെ തന്നെ സാധിക്കണമെങ്കിൽ, ആത്മാർത്ഥതയുള്ള, ത്യാഗസന്നദ്ധതയുള്ള ഒരു 'ടീം' തന്നെ വേണ്ടിയിരിക്കുന്നു. പരിശ്രമിക്കാമെങ്കിൽ, കോൺഗ്രസ്സിനും ശ്രീമതി ഗാന്ധിക്കും ഇതിനു കഴിയും. ഇന്ന്, അവരെക്കൊണ്ടേ ഇതിനു കഴിയൂ.

ഇന്ദിരക്കോ, കോൺഗ്രസ്സിനോ ഇതിനു കഴിഞ്ഞില്ലെങ്കിൽ, ഒരു പക്ഷെ, ഇത്ര നാളും അവരെ പിന്തുണച്ച ജനം, അവരെ തള്ളിപ്പറയും. അതൊരു പക്ഷെ, രാഷ്ട്രീയ വനവാസത്തിലേക്ക് കോൺഗ്രസ്സിനെ തള്ളിയിടാനും മതി. ആറെസ്സെസ്സിന്റെ പിന്തുണയുള്ള ഭാരതീയ ജനതാപാർട്ടിയുടെയോ, വൈദേശിക പിന്തുണയുള്ള മറ്റൊന്നിന്റെയെങ്കിലുമോ കൈകളിലേക്കാവും രാജ്യം ചെന്നെത്തുക.

രാജ്യത്തെ രക്ഷിക്കാൻ, മററാരെയുംകാൾ ശ്രീമതി ഗാന്ധി ഇന്നു ബാധ്യസ്ഥയാണ്. കാരണം, ജനങ്ങൾ അവരിലർപ്പിച്ചിരിക്കുന്ന വിശ്വാസംതന്നെ.

—

# വികസനപ്രക്രിയയും പ്രചരണമാധ്യമങ്ങളും


## കോന്നിയൂർ ആർ. നരേന്ദ്രനാഥ്


June 28, 81

(കഴിഞ്ഞ ലക്കം തുടർച്ച)

ഏററവും ചെലവു ചുരുങ്ങിയതും
അതേസമയം ഏററവുമധികം ആള
കറംക്കു് പ്രാപ്യവുമായ ബഹുജന
മാധ്യമമാണു് റേഡിയോ. ട്രാൻ
സിസ്റററിൻെറ രംഗപ്രവേശത്തോ
ടെ റേഡിയോ ഏതാണ്ടു് എല്ലാവ
ർക്കും ലഭിക്കത്തക്കവിധത്തിൽ വി
ല കുറയുകയും ചെയ്തു. വിലയി
ടിഞ്ഞതിനാനുപാതികമായി ഉപ
യോഗപ്പെടുത്തുവാനുള്ള അതിൻെറ
സൗകര്യം വർദ്ധിക്കുകയും ചെയ്തിട്ടു
ണ്ടു്. സ്വാതന്ത്ര്യത്തോടെ അതു്
കൈയിൽ കൊണ്ടുനടക്കാം. ല
ഘുവായ വൈദ്യുതിയുൽപാദിപ്പി
ക്കുന്ന ബാററിസെൽ കൊണ്ടു് കാ
ര്യക്ഷമമായി പ്രവർത്തിപ്പിക്കാം.
മററുള്ളവർക്കു് ഒരുവിധത്തിലും അ
സൗകര്യമുണ്ടാക്കാതെ അന്യരെ ആ
ശ്രയിക്കാതെ ഉപയോഗിക്കാം. ഇ
ങ്ങനെയുള്ള മേന്മകറം കാരണം,
ടെലിവിഷൻ വിപുലമായി സ്വീ
കരിച്ചിട്ടുള്ള വികസിതരാജ്യങ്ങളി
ൽപ്പോലും ട്രാൻസ്സിസ്റ്റർ റേഡി
യോയുടെ പ്രാചരം വർദ്ധിച്ചിട്ടേ
യുള്ളു. സംഭവങ്ങറം നടക്കുന്ന വേള
യിൽത്തന്നെ റേഡിയോവിൽ അ
തു് റിപ്പോർട്ടു് ചെയ്യുന്നതിനു് സാ
ധിക്കും. ഈ സാധ്യത റേഡിായാ
യുടെ ഇളമുറക്കാരനെങ്കിലും കൂടുത
ൽ പ്രിയങ്കരനായ ടെലിവിഷനു
പോലുമില്ല.

താരതമ്യേന പരാധീനതകറം
അധികമുള്ള ഭാരതത്തെ പോലെയു
ള്ള അൽപവികസിത രാജ്യങ്ങളി
ൽ ജനങ്ങറംക്കു് അവരുടെ പാർപ്പി
ടങ്ങളിൽത്തന്നെ നേരിട്ടു സന്ദേശം
എത്തിച്ചുകൊടുക്കുന്നതിനു് ഇന്നു്
ഏററവും പററിയ മാധ്യമം റേഡി
യോ തന്നെ. ചെറിയയിനം റേ
ഡിയോകറംക്കു് ലൈസൻസ് ഇ
ല്ലാതായതോടുകൂടി അവയുടെ ഉപ
യോഗം ക്രമാതീതം വർദ്ധിച്ചിരി
ക്കുമെന്നു തീർച്ചയാണു്. ഭാരത
ത്തിലെ ആകപ്പാടെയുള്ള സ്ഥിതി
വിവരങ്ങറം പരിശോധിച്ചാൽ, ഭൂ
പ്രദേശത്തിൻെറ വിസ്തീർണ്ണത്തിൽ
77 ശതമാനവും, ഒന്നല്ലെങ്കിൽ മ
റെറാരു ഭാരതീയ റേഡിയോ പ്ര
സരണിയുടെ ശക്തിപരിധിയിൽ
വന്നിട്ടുണ്ടു്. ജനസംഖ്യയിൽ 88
ശതമാനത്തിനും പരിപാടികറം പ്ര
യാസം കൂടാതെ ശ്രദ്ധിക്കുവാൻ സാ
ധിക്കും. സാക്ഷരരല്ലാത്ത സാധാര
ണക്കാർക്കും മററു കാരണങ്ങളാൽ
അച്ചടിയിലൂടെ ആശങ്ങറം സ്വീ
കരിക്കുവാൻ വഴിയില്ലാത്ത പരാ
ധീനർക്കും റേഡിയോ ഒരനുഗ്രഹ
മാണു്. റേഡിയോക്കു് അവരെ
യെല്ലാം ഒരു സന്തത സുഹൃത്തിനെ
പ്പോലെ സ്വാധീനിക്കാൻ സാധി
ക്കുന്നു. ഒരു കാലത്തു് ആഡംബര
ത്തിൻെറാ പ്രതീകമായിരുന്ന റേഡി
യോ, ഇന്നു് ഒഴിച്ചുകൂടാനാവാത്ത
ജീവിതാവശ്യമായിത്തീർന്നതു് ഇ
തുകൊണ്ടുതന്നെ. ശക്തിയായ ഈ
മാധ്യമത്തെ അറിവിൻെറ പുതിയ
ചക്രവാളങ്ങറം കാണിച്ചുകൊടുക്കു
ന്നതിനുള്ള ഉപകരണമായിത്തീർ
ക്കുന്നതിനു് ആദ്യകാലം മുതൽ സ
ർക്കാർ തയ്യാറായി. ജീവിതത്തി
ൽ പ്രസക്തിയും പ്രാധാന്യവുമുള്ള
എല്ലാ വിഷയങ്ങളും അതിലൂടെ
അവതരിപ്പിക്കുന്ന വിവിധയിനം
പരിപാടികളിൽ ആവിഷ്കരി
ക്കുന്നതിനു് തയ്യാറാകുന്നതു് ഇതു
കൊണ്ടുതന്നെയാണു്.

നാടകങ്ങറം, ചിത്രീകരണങ്ങറം
ചർച്ചകറം, പാട്ടുകറം, നാടൻ ക
ലാരൂപങ്ങളുടെ രൂപമാതൃകകറം
സ്വീകരിച്ചു് അവതരിപ്പിക്കുന്ന ഇ
നങ്ങറം തുടങ്ങിയവയാണു്, ആധു
നികവിജ്ഞാനവും, വികസനപ
ദ്ധതികളെക്കുറിച്ചുള്ള വിവരങ്ങളും
അവതരിപ്പിക്കുന്നതിനു് റേഡി
യോയിൽ സ്വീകരിക്കാറുള്ള ശില്പ
മാതൃകകറം, ഇവയ്ക്കോരോന്നിനും
അതാതിൻെറതായ ബലവും ബല
ഹീനതകളുമുണ്ടു്. പുതിയ ആശയ
ങ്ങളെയും അറിവുകളെയും യുക്തമാ
യ രൂപത്തിൽ സ്വീകരിച്ചു് ജീവി
തത്തിനു് കൂടുതൽ പ്രയോജനം ക
ണ്ടെത്തുവാനുള്ള അഭിനിവേശം
ശ്രോതാക്കളിൽ വരുത്തുകയെന്ന
താണു് പരിപാടികളുടെ ലക്ഷ്യം.
ശാസ്ത്രത്തെയും സാംകേതികവിദ്യ
യെയും പ്രസക്തിയുള്ളതും ജീവി
തസ്പർശിയായതും ആക്കുന്നതു
സംബന്ധിച്ച പ്രക്രിയയെയും മ
നോഭാവത്തെയും ശക്തിപ്പെടുത്തുക
യെന്നതാണു് പ്രധാനപ്പെട്ട കാര്യം
ശാസ്ത്രവും സാങ്കേതിക വിദ്യയും
ജീവിതബന്ധിയായാലേ സാധാര
ക്കാർക്കു് അവ സ്വീകരിക്കാനുള്ള
സന്മനോഭാവമുണ്ടാകൂ. ശാസ്ത്ര ചി
ന്തയിലധിഷ്ഠിതമായ ഒരു പുതി
യ ജീവിത ശൈലി കണ്ടെത്തുകയും
സ്വീകരിക്കുകയുമാണു് മോചന
ത്തിനുള്ള വഴി. ഇതു് മഹത്തായ
ഒരു ധീരസാഹസികോദ്യമം ത
ന്നെ.

കാർഷികരംഗം, വയലും വീടും,
റേഡിയോ ഗ്രാമരംഗം, തൊഴിലാ
ളി മണ്ഡലം തുടങ്ങിയ പ്രത്യേക
പരിപാടികളിൽ മുഖ്യമായ അം
ശം മുമ്പു പറഞ്ഞ ആശയങ്ങറം ഉറം
ക്കൊള്ളുന്നവയാണു്. വികസനപ്ര
ക്രിയയുടെ അംശങ്ങളായ പരി
പാടികറംക്കു് മുൻതൂക്കം നൽകി,
വസ്തുതകളും പ്രവർത്തനസരണി
കളും ചൂണ്ടിക്കാണിക്കുകയാണു്
ചെയ്യുന്നതു. തിരുവനന്തപുരം നി

(ശേഷം 6-ാം പേജിൽ)

ച്ചെടികറം' ശ്രീമതി തങ്കമണി,
രുവ്യശിൽപത്തിൻെറ സാദ്ധ്യതക
ൾ ബോധപൂർവം സംശ്ലേഷി
പ്പിച്ചു് സംവിധാനം ചെയ്തു. സം
വിധാനത്തിൽ ആ നാടകവും രച
നയിൽ വാസു പ്രദീപിൻെറ 'നേ
ർവഴി'യും (കോഴിക്കോടു്) മിക
ച്ചുനിന്നു. അഭിനയത്തിൽ തിരുവ
നന്തപുരത്തിൻെറ 'അംബ'യിലെ
ആനന്ദവല്ലിയും! — ഇനി രണ്ടു നാ
ടകം ശേഷിക്കുന്നു.

## വികസന പ്രക്രിയയും:

(5-ാം പേജിൽനിന്നു തുടർച്ച)

ലയത്തിൽ 1975-ൽ നടത്തിയ ആ
ധികാരികമായ പഠനത്തിൽ കേര
ളത്തിലെ റേഡിയോ ശ്രോതാക്കളു
ടെ താൽപര്യങ്ങളുടെ ഏകദേശരൂ
പം വ്യക്തമായിട്ടുണ്ടു്. നാട്ടിൻ
പുറത്തുകാരായ ആളുകളിൽ 80—95
ശതമാനവും ഇവർക്കുവേണ്ടി പ്ര
ത്യേകിച്ചു് സജ്ജീകരിക്കുന്ന പ
രിപാടികളെക്കുറിച്ചു് ബോധവാ
ന്മാരാണു്. അവരിൽ അറുപതു ശ
തമാനത്തോളം പേർക്കു് ഈ ഇന
ങ്ങറം അത്യന്തം ഉപയോഗമുള്ളതാ
ണെന്നാണു് അഭിപ്രായമുള്ളതു്. മു
പ്പത്തിയെട്ടു ശതമാനത്തോളം ഉപ
യോഗപ്രദമെന്ന പക്ഷക്കാരും രണ്ടു
ശതമാനം ആളുകറം പ്രയോജനര
ഹിതമെന്നു കരുതുന്നവരുമാണു്.

നമ്മുടെ നാട്ടിൽ പ്രചുര പ്രചാ
രം സിദ്ധിച്ചിട്ടുള്ള പുതിയയിനം
വിത്തുകളും പുതിയ വിളകളും ഉ
ദാഹരണം കൊക്കോ, റോബസ്റ്റാ
വാഴ, റബർ തുടങ്ങിയവ സ്വീകാ
ര്യമാക്കിത്തീർക്കുന്നതിനുള്ള അന്ത
രീക്ഷം സൃഷ്ടിക്കുവാൻ ഏററ
വും അധികം സഹായിച്ചതു റേ
ഡിയോ പരിപാടികറം ആണു്.
അതുപോലെ നാട്ടിൻപുറത്തുകാരു
ടെ ജീവിതത്തെ സാരമായി
സ്പർശിച്ചിട്ടുള്ള കോഴിവളർത്ത
ൽ പുതിയ കന്നുകാലികളുടെ പ
രിപാലനത്തിലൂടെയുളവായ ക്ഷീ
രോൽപ്പന്നങ്ങളുടെ സമൃദ്ധി തുടങ്ങി
യവയും ഇന്നത്തെനിലയിൽസാധ്യ
മായിത്തീർന്നതു് റേഡിയോയുടെ
അവിരാമവും നിരന്തരവുമായ സ
ഹായം കൊണ്ടുതന്നെ. ഈ നാട്ടി
ലെ ഹരിതവിപ്ളവത്തിൻെറയും
ധവള വിപ്ളവത്തിൻെറയും ച
രിത്രം വസ്തുനിഷ്ഠമായും നി
ഷ്പക്ഷമായുംപരിശോധിക്കുമ്പോ
റം അവ സാധിതപ്രായമാക്കുന്നതി
ൽ പ്രക്ഷേപണപരിപാടികറം നി
ർവഹിച്ച പങ്കിനെപ്പററി വാചാല
മായി പലതും പറയുവാൻ ഉണ്ടാ
കുന്നതാണു്. ശബ്ദവീചികളി
ലൂടെ ഒരുക്കിയ ഈ വിപ്ളവാ
ന്തരീക്ഷത്തിൻെറ ശിൽപികറം
നിശബ്ദരായി നിസ്വാർത്ഥസേ
വനം നടത്തിയ റേഡിയോ നില
യങ്ങളിലെ പ്രവർത്തകരാണെന്ന
വസ്തുതയും അതിൽ രേഖപെടു
ത്താതിരിക്കയില്ല.

ജനജീവിതത്തിൽ റേഡിയോ
വരുത്തിയ മാററത്തിൻെറ പ്രകാശ
രേഖകറം കാണിക്കുന്നതിനു് ഒരു
ഉദാഹരണംകൂടി ഇവിടെ ഉദ്ധരി
ച്ചുകൊള്ളട്ടെ. നമ്മെ സംബന്ധി
ച്ചിടത്തോളം കുടുംബക്ഷേമ പരി
പാടികറം വളരെ പ്രധാനപ്പെട്ട ഒ
ന്നാണല്ലോ. കുടുംബാസൂത്രണത്തെ
ക്കുറിച്ചുള്ള വിവരങ്ങറം മുഖ്യമായി
ഏതു ബഹുജനമാധ്യമത്തിലൂടെ
യാണു് സിദ്ധിച്ചിട്ടുള്ളതെന്നു്
ഒരു സാമ്പിറം സർവെയുടെ അടി
സ്ഥാനത്തിൽ സജ്ജീകരിച്ച വ
സ്തുതകറം വ്യക്തമാക്കുന്നുണ്ടു്. കു
ടുംബാസൂത്രണസന്ദേശം ആദ്യമാ
യി അതു സ്വീകരിച്ചവരുടെ ശ്ര
ദ്ധയിൽപ്പെട്ടതു് പത്രമാസികക
റം വഴിയും റേഡിയോ വഴി ആയി
രുന്നു എന്നും ഈ സർവേയിൽ വ
ളരെ വ്യക്തമായി തെളിഞ്ഞു.

1981-ലെകാനേഷുമാരി പ്രകാ
രം ഭാരതത്തിലെ ആകെ ജനസം
ഖ്യ 68 കോടിയിലധികമാണു്.
(68,38,10,051) ഇതിൽ സാക്ഷര
രായവരുടെ എണ്ണം ഇരുപത്തിമൂന്ന
ര കോടിയോളം വരും. (23,79,—
91,932)ഈ ജനസമൂഹത്തിൽ 88
ശതമാനത്തെയും സമീപിക്കുവാൻ
സ്വീകരിക്കാവുന്ന ബൃഹത്തായ
മാധ്യമമാണു് റേഡിയോ. മററു
തെങ്കിലും ഒരു മാധ്യമത്തിനു് ഇത്ര
യധികം സ്വാധീനം സ്ഥാപിക്കു
വാൻ സാധിക്കുന്നതല്ല.

കേരളത്തിലെ കാര്യം എടുത്താ
ൽ റേഡിയോയുടെ സ്വാധീനപരി
ധി ഏറെ മെച്ചപ്പെട്ടതാണെന്ന കാ
ര്യം എടുത്തു പറയേണ്ടതാണു്. കേ
രള സംസ്ഥാനത്തെ ജനസംഖ്യ
2,54,03,217-ആണു്. അതിൽ
1,75,71,819-പേർ സാക്ഷരരും.
ഇവിടത്തെ ജനസംഖ്യയിൽ 95.6
ശതമാനത്തിനും റേഡിയോപരി
പാടികറം പ്രയാസം കൂടാതെ ശ്ര
ദ്ധിക്കുവാനുള്ള സാധ്യതയുണ്ടു്.
1980സെപ്തംബർ അവസാനംവരെ
യുള്ള സ്ഥിതിവിവരങ്ങളനുസരി
ച്ചു് ഇവിടെ, കേരളത്തിൽ പതി
നേഴപേർക്കു് ഒന്നു് എന്ന ക്രമത്തി
ൽ റേഡിയോ സെററ് ഉണ്ടെന്ന
കാര്യവും പ്രസ്താവിച്ചുകൊള്ളട്ടെ.

## ടെലിവിഷൻ

ഭാരതത്തിൽ ദൂരദർശൻ ആരംഭി
ച്ചതു് 1959-സെപ്തംബർ 15-ാം
തീയതിയാണു്. ചലച്ചിത്രം ഓ
രോ വീട്ടിലും എത്തിച്ചുകൊടുക്കുന്ന
സംവിധാനമാണിതെന്നു പറയാം.
റേഡിയോയുടെ സാങ്കേതിക വളർ
ച്ചയും പരിപൂർത്തിയുമാണു് അതി-
ൽ കാണുന്നതു്. റേഡിയോയെപ്പ
ററിയും ചലച്ചിത്രത്തെപ്പററിയും പ
രാമർശിച്ച കാര്യങ്ങറം പൊതുവി
ൽ ഇതിനും ബാധകമാണു്. വിക
സനപ്രവർത്തനങ്ങറംക്കു് അതിവി
പുലവും ശക്തവുമായ സഹായം ന
ൽകുവാൻ ദൂരദർശനുള്ള കഴിവു് നി
സ്തർക്കമാണു്. 1976-ൽ ഉണ്ടായ
സൈററ് (സാററലൈററ് ഇൻസ്ട്ര
ക്ഷണൽ ടെലിവിഷൻ എക്സ്
പെരിമെൻറ്) ഈ വസ്തുത വ്യ
ക്തമാക്കുകയും ചെയ്തു.

ബഹുജനമാധ്യമങ്ങളിൽ ഏററ
വും പ്രധാനപെട്ട ഒന്നായ ടെലി
വിഷൻ ഭാരതത്തെപ്പോലെ ദരിദ്ര
മായ ഒരു രാജ്യത്തു് പ്രചരിക്കുന്ന
തിനും സ്വീകരിക്കുന്നതിനും പ്രതി
ബന്ധമായി നിൽക്കുന്നതു് അതി
ൻെറ വിലക്കൂടുതലും മററുമാണു്. ഇ
തിനൊരു പോംവഴി കണ്ടെത്തി
യാൽ സാധാരണക്കാർക്കു് അതി
ലൂടെ പ്രയോജനം പൂർണ്ണമായ
തോതിൽ സ്വീകരിക്കുന്നതിനുള്ള
വഴിതെളിയും.